*പ്രതിഫലിപ്പിക്കുക പ്രയാസമാണ്. ടെലിവിഷനിൽ, കുറേക്കൂടി ശ്രദ്ധ ആവശ്യമാണ്. മുഖഭാവവും ഭാവചലനങ്ങളും ശ്രദ്ധിക്കണം. ജനങ്ങളുടെ മുഖത്തു നോക്കി പ്രസംഗിക്കണം. റിക്കോർഡ് ചെയ്യുമ്പോൾ ജനം ഇല്ലെന്നു മാത്രം. രണ്ടിടത്തും തെറ്റുകൾ വന്നാൽ തിരുത്തുവാനും കഴിയും.* നവീന മാധ്യമ സംവിധാനങ്ങളും നവസാങ്കേതികയും ജനകീയമായതോടെ പ്രഭാഷണങ്ങൾ വിരൽതുമ്പിൽ ലഭ്യമാകുന്നു. *യൂടൂബിൽ* ഫാ. ഡോ. റ്റി.ജെ. ജോഷായുടെ അനവധി പ്രഭാഷണങ്ങളുണ്ട്. ലോകത്തിന്റെ ഏതു ഭാഗത്തിരുന്നു ഏതു സമയത്തും ഏതു പ്രസംഗവും കേൾക്കുവാനും ശേഖരിക്കുവാനും കഴിയും.

ഡോ. റ്റി. ജെ. ജോഷാ അച്ചന്റെ പ്രസംഗത്തിലെ പരിമിതികൾ അദ്ദേഹം സ്വയം തിരിച്ചറിഞ്ഞിട്ടുണ്ട്. *എന്റെ പ്രസംഗങ്ങൾ അധികവും ബൈബിളിൽ ഒതുങ്ങി നിൽക്കും. സഭാ പിതാക്കന്മാരുടെ ദീർഘമായ ഉദ്ധരിണിയോ സമകാലീക സാമൂഹിക പ്രശ്നങ്ങളുടെ വിശകലനമോ അധികം ഉണ്ടാകാറില്ല. ചിലപ്പോൾ ചില വിമർശനങ്ങൾ ഉയർത്താറുണ്ട്. എന്നാൽ ഭാര്യ കുഞ്ഞുമറിയാമ്മ (പരേതയായ ഡോ. മറിയാമ്മ ജോഷ) എന്റെ വിമർശനങ്ങളെ തിരുത്താറുണ്ട്. ആത്മാർത്ഥമായി പറയുന്നതാകയാൽ അത് ഞാൻ സ്വീകരിക്കുമായിരുന്നു.*

ഫാ. ഡോ. റ്റി. ജെ. ജോഷായുടെ കൺവൻഷൻ പ്രസംഗങ്ങൾ വിശ്വാസികളുടെ ജീവിതത്തെ സമഗ്രമായി പരിവർത്തനം ചെയ്യിപ്പിക്കുന്നതും സാന്ത്വനം പകരുന്നതുമാണ്. ക്രിസ്തുവിന്റെ വചനം ജീവിതത്തെ ശുദ്ധീകരിക്കുകയും പുതുക്കുകയും ചെയ്യും എന്ന് പഠിപ്പിക്കുന്നു. സഭയുടെ വിശ്വാസം ഉറപ്പിച്ച് ആത്മീക നവീകരണവും പുതുക്കവും സഭയിൽ തുടർച്ചയായി ഉണ്ടാകുന്നതിനായി അദ്ദേഹം ആഗ്രഹിക്കുന്നു.

ഓർത്തഡോക്സ് വീക്ഷണം എന്ന വിഭജനം പ്രസംഗത്തിന് ആവശ്യമില്ല എന്നാണ് ഡോ. റ്റി. ജെ. ജോഷാച്ചന്റെ പക്ഷം. വചന ശുശ്രൂഷ എല്ലാവർക്കും ഒന്നുപോലെ ആയിരിക്കണം. എന്നാൽ ഓർത്തഡോക്സ് പ്രസംഗകരുടെ ശൈലി തിരുത്തപ്പെടണം. ആരാധനാ ജീവിതത്തിലേക്ക് ജനങ്ങളെ കൂടുതലായി ഉറപ്പിക്കുന്ന വിധത്തിൽ പ്രസംഗം തയ്യാറാക്കണം. ഓർത്തഡോക്സ് വിശ്വാസത്തോടും ആരാധനയോടും ജനങ്ങൾക്ക് കൂറു പുലർത്തുവാൻ തക്ക വിധം പ്രസംഗത്തിൽ ഊന്നൽ നൽകണം. അതിനായി സഭാ പിതാക്കന്മാരുടെ ഉദ്ധരണികൾ, പ്രാർത്ഥനകൾ, ആരാധനാ ക്രമത്തിലെ മനോഹരമായ പാട്ടുകൾ തുടങ്ങിയവ ഉൾപ്പെടുത്താം.

പ്രസംഗപീഠത്തിലെ ആറുപതിറ്റാണ്ടിന്റെ അനുഭവ പരിചയത്തിൽ ഫലപ്രദമായ പ്രസംഗത്തിനുള്ള പത്തു വഴികൾ ഫാ. ഡോ. റ്റി. ജെ. ജോഷ വെളിപ്പെടുത്തുന്നു: *നല്ലവണ്ണം ഒരുങ്ങി പ്രസംഗിക്കണം, സമയ ക്ലിപ്തത പാലിക്കണം, നല്ല ഭാഷയും ഉച്ചാരണ ശുദ്ധിയും സുപ്രധാനം, ബൈബിൾ വചനത്താൽ സമ്പുഷ്ടമാകണം, ആരാധനാ സാഹിത്യം പ്രയോജനപ്പെടുത്തണം, ഹാസ്യഭ്രമം ഒഴിവാക്കണം, ദൃഷ്ടാന്തങ്ങൾ സൂക്ഷ്മതയോടെ ഉപയോഗിക്കണം പ്രസംഗം കഥാപ്രസംഗമാക്കരുത്, ധനാഗമന മാർഗ്ഗമായി സ്വീകരിക്കരുത്, ജീവിത നിഷ്ഠയും വിശുദ്ധിയും പുലർത്തണം.*

ക്രൈസ്തവ സഭകളിലെ പ്രഭാഷണ ചരിത്രത്തിൽ നിസ്തുല സ്ഥാനമാണ് ഫാ. ഡോ. റ്റി. ജെ. ജോഷായ്ക്ക് ലഭ്യമാകുന്നത്. ബൈബിൾ വചനങ്ങൾ, വേദശാസ്ത്രചരിത്ര പശ്ചാത്തലത്തിലും സ്വജീവിതാനുഭവത്തിലും കോർത്തിണക്കി വിഷയ വിശകലനം ജനകീയമായി നിർവ്വഹിക്കുവാൻ കഴിയുന്ന അസാധാരണ സർഗ്ഗപ്രതിഭയാണ് ഫാ. ഡോ. റ്റി. ജെ. ജോഷ. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ശ്രോതാക്കളുടെ ജീവിതത്തോട് സംവേദിക്കും. വേദനയുടെയും നിരാശയുടെയും നടുവിൽ ജീവിതം അസ്വസ്ഥവും ദുസ്സഹവുമാകുമ്പോൾ യേശുവിനെ യഥാർത്ഥമായി അനുഭവിച്ചറിയുവാൻ അദ്ദേഹത്തിന്റെ വേദവ്യാഖ്യാനങ്ങൾ ശക്തിപകരുന്നു. വിഹ്വല ഹൃദയങ്ങൾക്ക് ആശ്വാസവും ഉന്മേഷവുമാകുന്ന ഹൃദ്യമായ സന്ദേശങ്ങളാണ് കൊച്ചു കൊച്ചു ദൃഷ്ടാന്തങ്ങളിലൂടെ തേച്ചു മിനുക്കി പ്രധാന ചിന്തയോട് സമന്വയിപ്പിച്ച് ലളിതമായി അവതരിപ്പിക്കുന്നത്. ആശയങ്ങൾ ബുദ്ധിപരവും ആദ്ധ്യാത്മീകവും പ്രായോഗികവുമായ രീതിയിൽ മനുഷ്യ ജീവിതത്തിന് ദിശാബോധം പകരുവാൻ തക്ക വിധം ഫലപ്രദമായി ക്രോഡീകരിക്കുന്നു. ക്രിസ്തുബന്ധിത പ്രഭാഷണങ്ങൾ വ്യക്തികളുടെ ജീവിത പരിവർത്തനത്തിനും സാമൂഹിക മാറ്റത്തിനും പര്യാപ്തമാകും. പ്രസംഗവേദികളിൽ ഫാ. ഡോ. റ്റി. ജെ. ജോഷായുടേത് ആത്മീയതയുടെ നിറസാന്നിധ്യമാണ്. വ്യക്തവും ശുദ്ധവുമായ ഭാഷയിൽ ശബ്ദവൈവിധ്യത്തോടെ ആകർഷകമായി വിഷയ വിശകലനം അവതരിപ്പിക്കും. ആശയക്ലിഷ്ടതയോ പദദാരിദ്രമോ അവതരണ ഭംഗമോ ഒരിക്കലും ഉണ്ടാകാറില്ല. വിഷയത്തിന് ഏറ്റവും അനുയോജ്യമായ ദൃഷ്ടാന്തങ്ങളും അനുഭവങ്ങളും കാലികമായി അവതരിപ്പിക്കും. പ്രഭാഷണങ്ങളിൽ വ്യക്തി-കുടുംബ ബന്ധങ്ങൾക്ക് പ്രാധാന്യം നൽകി പ്രശ്നങ്ങളും പരിഹാരമാർഗ്ഗങ്ങളും വേദവെളിച്ചത്തിൽ ശാസ്ത്രീയമായി അവതരിപ്പിക്കുന്നു. മനുഷ്യ സമൂഹം അനുദിനം അഭിമുഖീകരിക്കുന്ന ജീവിത പ്രശ്നങ്ങൾക്കും കുടുംബപ്രതിസന്ധികൾക്കുമുള്ള പ്രബോധനങ്ങളാണ് പ്രഭാഷണങ്ങളിൽ മുഴങ്ങുന്നത്. വേദവിശകലനങ്ങൾ ജനകീയമാക്കുന്നതിനായി ലളിതവും ഹൃദ്യവും ആകർഷകവുമായ ഭാഷാശൈലി അദ്ദേഹം രൂപപ്പെടുത്തി.

മലങ്കരസഭയിൽ 60 വർഷത്തിലധികമായി മുഴങ്ങുന്ന ഫാ. ഡോ. റ്റി. ജെ. ജോഷായുടെ പ്രഭാഷണ ശൈലിക്ക് പ്രവാചക ശക്തിയുണ്ട്. അവ വ്യക്തമായ തയ്യാറെടുപ്പോടുകൂടിയ വേദവചനാധിഷ്ഠിത പ്രബോധനങ്ങളാണ് ആവശ്യസന്ദർഭങ്ങളിൽ വിമർശനാത്മകമായ തിരുത്തൽ ശബ്ദമായി, കാലത്തെ അതിജീവിക്കുന്ന ആശയങ്ങൾ സംവേദിപ്പിക്കുന്നു. കൺവൻഷനിലെ നൂതന പ്രവണത തിരസ്ക്കരിക്കുന്ന അദ്ദേഹം സമയക്ലിപ്തതയോടെ വേറിട്ട വചന ശുശ്രൂഷയും പ്രബോധനവും നൽകുന്നു.

ജീവിതത്തിലെ അനുഭവ പാഠങ്ങളാണ് അതിജീവനത്തിന്റെ വേദവായനക്ക് അദ്ദേഹത്തിന് ആത്മീയ ദർശനം പകർന്നത്. അവ ലളിത സുന്ദരമായ വാക്യഘടനയിൽ ജനഹൃദയങ്ങളിലേക്ക് സംവേദിപ്പിക്കുന്നു. ഇത് സാന്ത്വനവും പ്രത്യാശയും പകരുന്ന ധ്യാനമനനങ്ങളാണ്. ഓരോ പ്രഭാഷണവും അനശ്വരവചനങ്ങളാണ്. ഡോ. റ്റി. ജെ. ജോഷാ അച്ചന്റെ വ്യക്തി മഹാത്മ്യം പ്രഭാഷണങ്ങളിൽ മാത്രമല്ല മൂർച്ചയേറിയ തൂലികയിലും പ്രകടമാണ്. 1950 കൾ മുതൽ പ്രഭാഷണം മുഴുവൻ ഡയറിയിൽ എഴുതി തുടങ്ങിയതിനാൽ എഴുത്തിന്റെ വിശാലമായ ലോകം തുറന്നിടുവാൻ അധികകാലം വേണ്ടിവന്നില്ല. പ്രഭാഷണങ്ങൾ ക്രൈസ്തവ സഹൃദയരേയും പുസ്തകങ്ങൾ പൊതു സമൂഹത്തെയും ലക്ഷ്യമാക്കുന്നു. ഫാ. ഡോ. റ്റി. ജെ. ജോഷായുടെ എഴുത്തുകളെ അഞ്ചു വിഭാഗങ്ങളായി തിരിക്കാം. 1. ബൈബിൾ വ്യാഖ്യാനങ്ങൾ 2. ഓർത്തഡോക്സ് വിശ്വാസ ദർശനങ്ങൾ 3. കൺവൻഷൻ ധ്യാന പ്രഭാഷണങ്ങൾ 4. സാന്ത്വനം പകരുന്ന ചിന്താവിഷയങ്ങളും ശുഭചിന്തകളും 5. ആത്മാധിഷ്ഠിത ഇടയ പ്രബോധനങ്ങൾ. ജീവിതത്തിന്റെ സങ്കീർണ്ണതകളിലും വിവിധതര രോഗങ്ങളിലും വിഹ്വലരാകുന്നവർക്ക് കൃപയുടെ നീർച്ചാലുകൾ ഇവ പകരുന്നു ആശ്വാസത്തിന്റെയും പ്രചോദനത്തിന്റെയും ഉർജ്ജം പകരുന്ന ഈ രചനകളിൽ കുളിർമ്മയും സൗഖ്യവും സംവേദിക്കപ്പെടുന്നു.

ഡോ. റ്റി. ജെ. ജോഷാ അച്ചന്റെ എല്ലാ രചനകളിലും പ്രതിഫലിക്കുന്ന് പ്രഭാഷണ സാന്ത്വന ശൈലികളാണ്. അത്യഗാധമായ വേദശാസ്ത്ര വിശകലന രചനകളിലും പ്രഭാഷണത്തിന്റെ ആത്മാവാണ് നിറയുന്നത്. എല്ലാ രചനകളും പ്രഭാഷണങ്ങളും പരിശുദ്ധാത്മ പ്രേരിതവും മനുഷ്യ ഹൃദയങ്ങളെ സ്വാധീനിക്കുന്നവയുമാണ്. ഹൃദയത്തിന്റെ ഭാഷയാണ് അക്ഷരങ്ങളിൽ സൃഷ്ടിക്കുന്നത്. സാന്ത്വന ദർശനമുള്ള ഫലപ്രദമായ രചനകൾക്ക് ലഭ്യമായ കഴിവ് തികച്ചും ദൈവികമാണ്. കഠിനമായ പഠന മനന ഗവേഷണ തല്പരതയും ഹൃദ്യമായ ഭാഷാശൈലിയും സംവേദനശേഷിയും ഗ്രന്ഥങ്ങൾക്ക് ജനകീയ മുഖം ലഭ്യമാകുന്നു. ബുദ്ധിയും യുക്തിയും ഭക്തിയും സംയോജിപ്പിക്കുന്ന ശക്തമായ സംവേദന തന്ത്രമാണ് രചനകളുടെ അടിത്തറ.

**ഉപസംഹാരം**

മനുഷ്യ മനസ്സുകൾക്ക് സാന്ത്വനവും പ്രബുദ്ധതയും പകരുവാൻ വശ്യതയുള്ള അറുപതിൽപ്പരം ഗ്രന്ഥങ്ങളിലൂടെയും റേഡിയോ-ടെലിവിഷൻ-ചാനൽ പ്രഭാഷണങ്ങളിലൂടെയും ശാന്തിയുടെ നീർച്ചാലുകൾ പകരുന്ന കൃപയുടെ തണലിലെ ഊർജ്ജപ്രവാഹമാണ് ഡോ. ടി. ജെ. ജോഷാ അച്ചൻ. അദ്ദേഹത്തിന്റെ അനശ്വരമാകുന്ന എഴുത്തുകളും പ്രഭാഷണങ്ങളും ആത്യന്തികമായി മാനവിക സൗഹൃദത്തിനും വിശാല എക്യുമെനിക്കൽ ബന്ധങ്ങൾക്കും വഴി തെളിക്കുന്നു.

മലങ്കരസഭയിൽ ഫലപ്രദവും ജനകീയവുമായി എഴുതുവാനും പ്രസംഗിക്കുവനും കഴിയുന്ന അപൂർവ്വ പ്രതിഭയാണ് ഫാ. ഡോ. റ്റി. ജെ. ജോഷ. അദ്ദേഹത്തിന്റെ എഴുത്തും പ്രഭാഷണവും പരസ്പര ബന്ധിതമാണ്. പ്രസംഗങ്ങൾ എഴുതിയ ശീലമാണ് പുസ്തക രചനക്ക് ശക്തിയും വശ്യതയും പകർന്നത്. നവതിയുടെ നിറവിലേക്കുള്ള യാത്രയിൽ അമൂല്യമായ നിരവധി രചനകളും പ്രഭാഷണങ്ങളും മലങ്കര സഭയിലെ ഗുരുരത്നമായ വന്ദ്യ ഡോ. റ്റി. ജെ. ജോഷാ അച്ചനിൽ നിന്നും ലഭ്യമാകട്ടെ. ❑



# ആത്മീയതയ്ക്ക് പരസ്യം ആവശ്യമില്ല

## (വാങ്ങിപ്പു പെരുന്നാളിനുശേഷം മൂന്നാം ഞായർ വി. മത്തായി 17: 22-27)

**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

യേശു ദൈവപുത്രനാണെന്ന് സ്വയം വെളിപ്പെടുത്തിയ അനുഭവം തുലോം കുറവാണ്. പലപ്പോഴും അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ചു കഴിയുമ്പോൾ 'ഇത് ആരോടും പറയരുത്' എന്ന നിർദ്ദേശമാണ് പൊതുവേ, യേശു ശിഷ്യന്മാർക്ക് നൽകിയിരുന്നത്. എന്നാൽ, താൻ രാജാവായ ദൈവത്തിന്റെ പുത്രനാണെന്ന് അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുന്നതിന്റെ ഒരു തെളിവാണ്, ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗത്ത് നാം ശ്രദ്ധിക്കുന്നത് വി. മത്തായി 17:22-27.

### കഷ്ടതകളുടെയും പുനരുത്ഥാനത്തിന്റേയും മുന്നറിവ്

ദൈവപുത്രനായ യേശുക്രിസ്തു, മനുഷ്യരുടെ കൈയ്യിൽ ഏല്പിക്കപ്പെടുമെന്നും അവർ അവനെ കൊല്ലുകയും മൂന്നാം നാൾ ഉയിർത്തെഴുന്നേൽക്കുകയും ചെയ്യുമെന്നുള്ളത് പ്രവചിക്കപ്പെട്ടിട്ടുള്ളതാണ്. യേശുക്രിസ്തു തന്റെ ശിഷ്യന്മാരോട് ആ വിവരം സ്ഥിരമായി ഓർമ്മിപ്പിച്ചുകൊണ്ടേയിരുന്നു (വാ. 22,23). ആവർത്തിച്ചു ഇത് പറയുമ്പോൾ, ശിഷ്യന്മാർ ഏറ്റവും ദുഃഖിക്കുന്ന അനുഭവം ഉണ്ടാകുന്നതായി വി. സുവിശേഷ ഭാഗങ്ങൾ വിവരിക്കുന്നുണ്ട്. ശിഷ്യന്മാർക്ക്, തന്റെ വേർപാടിന്റെ വിവരം കർത്താവ് തന്നെ വെളിപ്പെടുത്തുകയും അവരെ മാനസികമായി ധൈര്യപ്പെടുത്തി ഉറപ്പിക്കുകയുമാണ് ചെയ്യുന്നത്.

വി. മത്തായി 20:18,19 "നാം യെരുശലേമിലേക്കു പോകുന്നുവല്ലോ. അവിടെ മനുഷ്യപുത്രൻ മഹാപുരോഹിതന്മാർക്കും ശാസ്ത്രിമാർക്കും ഏല്പിക്കപ്പെടും. അവർ അവനെ മരണശിക്ഷ കല്പിച്ചു, പരിഹസിക്കുവാനും തല്ലുവാനും ക്രൂശിക്കുവാനും അവനെ ജാതികൾക്ക് ഏല്പിക്കും, എന്നാൽ മൂന്നാം നാൾ അവൻ ഉയിർത്തെഴുന്നേൽക്കും."

വി. ലൂക്കോസ് 12:50 'എനിക്ക് ഒരു സ്നാനം ഏൽക്കുവാൻ ഉണ്ട്; അത് കഴിയുവോളം ഞാൻ എത്ര ഞെരുങ്ങുന്നു.'

വി. യോഹന്നാൻ 3:14 'മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനേയും ഉയർത്തേണ്ടതാകുന്നു.'

### ആത്മീയതയ്ക്ക് പരസ്യം ആവശ്യമില്ല

യഥാർത്ഥ ആത്മീയത, ദൈവവുമായുള്ള ബന്ധത്തിൽ നിന്നുണ്ടാകേണ്ടതാണ്. ദൈവത്തെ മാത്രം കാണിക്കുവാനും ദൈവപ്രീതി സമ്പാദിക്കുവാനുള്ള മാർഗ്ഗമാകണം യഥാർത്ഥ ആത്മീയത. മനുഷ്യരെ കാണിക്കുവാനും ബോധ്യപ്പെടുത്തുവാനുമുള്ളതല്ല ആത്മീയത.

യേശുവും ശിഷ്യന്മാരും കഫർന്നഹൂമിൽ എത്തിയപ്പോൾ ദ്വിദ്രഹ്മപ്പണം വാങ്ങുന്നവർ പത്രോസിന്റെ അടുക്കൽ വന്നു; നിങ്ങളുടെ ഗുരു കരം കൊടുക്കുന്നില്ലയോ എന്നു ചോദിക്കുന്നുണ്ട്. ഭൂമിയിലെ രാജാക്കന്മാർ ചുങ്കമോ, കരമോ തന്റെ പുത്രന്മാരോട് വാങ്ങുകയില്ലല്ലോയെന്നും പുത്രന്മാർ ഒഴിവുള്ളവരാണെന്നും യേശു, ശിഷ്യന്മാരോട് കല്പിക്കുന്നുമുണ്ട്. എങ്കിലും അവർക്ക് ഇടർച്ച വരുത്താതിരിക്കേണ്ടതിന്, കരം കൊടുക്കുവാൻ യേശു, വഴിപറഞ്ഞു കൊടുക്കുന്നു (വാ. 24,25,26).

താൻ ദൈവപുത്രൻ ആണെന്നോ തന്റെ ദൈവീകതയും ആത്മീയതയും വെളിപ്പെടുത്തുവാനോ യേശു തയ്യാറായില്ല. യഥാർത്ഥ ആത്മീയത ഉള്ളവരുടെ പ്രത്യേകതയാണിത്. പ്രാർത്ഥിക്കുന്നതും ആത്മീയചര്യകൾ നടത്തുന്നതും മറ്റു മനുഷ്യരെ കാണിക്കുവാനോ ബോധ്യപ്പെടുത്തുവാനോ അല്ല; മറിച്ച് രഹസ്യമായി ദൈവത്തിന്റെ മുമ്പിൽ മാത്രം അറിയിക്കുവാനും വെളിപ്പെടുത്തുവാനുമാണ് ആഗ്രഹിക്കുന്നത്.

യേശുക്രിസ്തുവിന്റെ ജീവിതത്തിലും ഉപദേശങ്ങളിലും ഇത് വ്യക്തമായി കാണുന്നുണ്ട്. "ഭിക്ഷ കൊടുക്കുമ്പോൾ രഹസ്യത്തിലായിരിക്കണം; വലംകൈ ചെയ്യുന്നത് എന്ത് എന്ന് ഇടംകൈ അറിയരുത്" (വി. മത്തായി 6:3), പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്ന് വാതിൽ അടച്ച് രഹസ്യത്തിലുള്ള നിന്റെ പിതാവിനോടു പ്രാർത്ഥിക്കുക, രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് നിനക്കു പ്രതിഫലം തരും (വി. മത്തായി 6:5), ഉപവസിക്കുമ്പോൾ നിങ്ങൾ കപടഭക്തിക്കാരെപ്പോലെ വാടിയ മുഖം കാണിക്കരുത് (വി. മത്തായി 6:16). യേശു അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചു കഴിയുമ്പോൾ 'ഇത് ആരോടും പറയരുത്' എന്ന നിർദ്ദേശം നൽകുന്നത് പല സംഭവങ്ങളിലും കാണാം.

യഥാർത്ഥ ആത്മീയത നാട്യമോ അഭിനയമോ പ്രകടനപരതയോ ഉള്ളതല്ല. പത്ര, ദൃശ്യ, സമൂഹ മാധ്യമങ്ങളുടെ അതിപ്രസരവും അമിതഉപയോഗവും ആത്മീയതയെ വില്പനചരക്കാക്കുന്ന കാലമാണിത്. ആയതിനുവേണ്ടി 'പരസ്യം' നൽകി ആത്മീയത വിൽക്കുന്ന സമ്പ്രദായമാണ് ഇന്ന് നാം കാണുന്നത്. ക്രിസ്തീയ ആത്മീയതയുടെ അന്തഃസത്ത യേശുവിൽ നിന്നാണ് നാം പഠിക്കുന്നതും പഠിക്കേണ്ടതും. താൻ ദൈവപുത്രനാണെന്ന് വെളിപ്പെടുത്താതെ രാജ്യത്തിന്റെ നിയമത്തിനും ഭരണഘടനയ്ക്കും വിധേയമായ യേശുക്രിസ്തു ആയിരിക്കണം നമ്മുടെ ജീവിതമാതൃക.

### സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്യരുത്

സ്വാതന്ത്ര്യം () എന്നത് മനുഷ്യജീവിതത്തിന്റെ ഭാഗമായ വിഷയവും ആശയവുമാണ്. വ്യക്തി, കുടുംബം, സമൂഹം, സഭ, രാജ്യം എന്നീ തലങ്ങളിലെല്ലാം സ്വാതന്ത്ര്യം നിലനിൽക്കുന്നു. പ്രധാനമായും രണ്ടുതരത്തിലുള്ള സ്വാതന്ത്ര്യമാണ് നിലനിൽക്കുന്നത്. ഒന്ന്, ലിഖിത നിയമങ്ങൾക്കടിസ്ഥാനപ്പെട്ടിട്ടുള്ള സ്വാതന്ത്ര്യം. രണ്ട്, അലിഖിത നിയമം. ലിഖിതനിയമം എന്നത് രാജ്യം, മതം, സഭ എന്നിവയുടെ എഴുതപ്പെട്ടിട്ടുള്ള നിയമവും ഭരണഘടനയും അനുസരിച്ച്. അലിഖിതം എന്നത് മനുഷ്യരുടെ മനസ്സാക്ഷി, വിവേകം, മര്യാദ, യുക്തി തുടങ്ങിയവയിൽ അടിസ്ഥാനപ്പെട്ടതാണ്.

സ്വാതന്ത്ര്യം കൂടുതൽ ദുർവിനിയോഗം ചെയ്യപ്പെടുന്നത് പദവികളിലും സ്ഥാനങ്ങളിലും ഉള്ളവരാണ്. ഓരോ മനുഷ്യരും ഓരോ പദവികൾ, സ്ഥാനങ്ങൾ അലങ്കരിക്കുന്നവരാണ്. യേശുക്രിസ്തു തന്റെ പദവിയും സ്ഥാനവും അടിസ്ഥാനമാക്കി സ്വാതന്ത്ര്യത്തെ ദുർവിനിയോഗം ചെയ്തില്ല എന്നതാണ് ഇന്നത്തെ വി. സുവിശേഷഭാഗത്ത് നാം പഠിക്കുന്നത്.

യേശുക്രിസ്തുവിന്റെ അടുക്കൽ നികുതി പിരിക്കുന്നവർ എത്തിയപ്പോൾ, യേശു രാജാവിന്റെ പുത്രൻ ആയതുകൊണ്ട്, നികുതിയിൽ നിന്ന് ഇളവുള്ള വ്യക്തിയാണ് എന്ന് ധരിപ്പിക്കുന്നെങ്കിലും രാജ്യനിയമം അനുസരിച്ച് കരം കൊടുക്കുവാൻ തയ്യാറായി. തനിക്കുള്ള സ്വാതന്ത്ര്യം ദുർഡവിനിയോഗം ചെയ്യാതെ നിയമങ്ങൾക്കും തത്വസംഹിതകൾക്കും വിധേയമായി വർത്തിക്കുകയായിരുന്നു (വാ. 27).

യേശു പത്രോസിനോട് കല്പിച്ചത് 'നാം അവർക്കു ഇടർച്ച വരുത്താതിരിക്കേണ്ടതിന്, നീ കടലിലേക്കു ചെന്നു ചൂണ്ടൽ ഇട്ട് ആദ്യം കിട്ടുന്ന മീനിനെ എടുക്കുക, അതിന്റെ വായ് തുറക്കുമ്പോൾ ഒരു ചതുർദ്രഹ്മപ്പണം കാണും. അത് എടുത്ത് എനിക്കും നിനക്കും വേണ്ടി കൊടുക്കുക.' ❑

# Worried about taxes?

## 3rd Sunday after Assumption of Mother Mary

**Fr. Dr. Joshi Varghese, Bhilai**

**(Diocesan Education Officer & PRO, Calcutta Diocese)**



**Evening- St. Matthew 19: 1-12: Morning- St. Luke 19: 11-17: Before Holy Qurbana- Exodus 24: 12-18; I Samuel 3: 16-21; Ezekiel18: 21-24: Holy Qurbana- St. James 5:1-6; II Corinthians 10: 1-7**

**St. Matthew 17: 22-27**

The Gospel passage contains events that happened during the later Judean Ministry. The main event is related to paying Temple tax.

**a. Keep them grounded**

*"Jesus said to them, "The Son of Man is going to be betrayed into human hands, ... And they were greatly distressed"* (Mt 17:22,23)

Even though the religious authorities were apprehensive of Jesus' teaching He was widely accepted among the common people. Jesus was healing many, feeding thousands, raising the dead, casting out the demons and the disciples were also able to perform some of these miracles. Naturally the Apostles were ecstatic. Adding to their joy was the Transfiguration (Mt 17:1-8) event which was a heavenly experience for them. Everything was going extremely well and the Apostles were on cloud nine. Suddenly Jesus gave a reminder about what is awaiting them: Jesus' crucifixion and resurrection. And they were greatly grieved.

The Apostles were greatly distressed because they wanted to continue to be on the rosy side of life and fly high. However Jesus wanted them to be grounded with the harsh realities of life which were in store for them. He didn't want them to be caught unawares by the crucifixion and related agonies. The disciples were being prepared to face the bitter realities of life. This is one of the lessons that we need to follow in our life and teach our children. The parents of modern age have a tendency to keep children away from all the miseries of life. They don't want the children to know about the hardships the parents have faced or are facing. Like King Suddhodhana tried to confine Siddhartha to the opulence of the palace away from the miseries of life, today's children are brought up in protective shields which are opaque to the agonies of life. In the case of Siddhartha, when he ventured out of the palace and was confronted by the realities of life in the form of an aged man, a sick and a dead body, it made him think about the impermanence of life and ultimately led to he becoming Buddha. But in our case once the children are outside the protective shields of their parents and are struck by some adversities of life many of them would be devastated instead of finding a spiritual meaning. Hence the children should be exposed to the grim areas of life and should be assured of God's providence and care.

The disciples were deeply distressed as they heard about the suffering that was awaiting Jesus, and their reaction seemed to be natural. But they didn't hear Jesus fully. He had assured them that *on the third day he will be raised* (Mt 17: 23). When Jesus spoke to them, they apostles focussed only on the death he spoke about but didn't listen to *on the third day he will be raised*. As we live in this world it is almost impossible to live without any sufferings at all. As Christians we should not be weighed down by sufferings but should be able to look at the Resurrection that awaits us on the third day. St. Paul had described how we should look upon the sufferings- *I consider that the sufferings of this present time are not worth comparing with the glory about to be revealed to us* (Rom 8:18).

**b. Does God need money?**

*"Does your teacher not pay the temple tax?"* (Mt 17:24)

The temple tax collectors cornered Peter with the question whether Jesus paid it. There are people who ask 'Does God need money?' 'Why should we give offerings in the Church?' The answer to these questions can be better understood if we trace the origin of such practices in the Holy Bible. The origin of temple tax is seen in Exodus 30:13–16 where every Jewish male aged over twenty was to pay atonement money of half a shekel of silver which began to be used for the upkeep and maintenance of the temple. In Jesus's day, it is said that this was equivalent to two silver Roman *denarii* or two silver Greek *drachmas* (roughly about two day's wages). When God had asked Moses to make Tabernacle during the wilderness journey of the Israelites the whole materials needed for the construction of the Tabernacle and other allied things including the vestments for Aaron and other priests were given as offerings by the Israelites. *And they came, everyone whose heart was stirred, and everyone whose spirit was willing, and brought the Lord's offering to be used for the tent of meeting, and for all its service, and for the sacred vestments* (Ex 35: 21). Soon Moses had to ask them not to bring anything more as *they had already brought was more than enough to do all the work* (Ex 36:7).

The Israelites also had the practice of tithing (giving one – tenth of what they have). Actually it was Tithes, and not a tithe. The Annual tithe (Num 18:21–24) was given to support the Levites and priests, The annual feast tithe (Deut 14:22–27) for the maintenance and expenses of the Temple, The third-year tithe (Deut 26:12) for the Levites, the aliens, the orphans, and the widows. When it comes to the New Testament we see that the believers of the early Church gave everything they possessed for the common good (Acts 4:34–35). All the above instances are underlined by Jesus Himself paying the Temple Tax.

One of the reasons why questions are raised against Church offerings is not merely due to the lack of Biblical instances but rather due to few instances of misuse of the offerings. Each parish, diocese and Church needs to prioritise the expenses on the basis of Jesus' teaching. The complaint that religious units vie each other in extravaganza in celebrations and luxury in buildings is not completely out of place. Apart from what is needed for the upkeep and maintenance of the churches, the rest of the offerings should be spent for the welfare of the needy, the orphans, and the widows.

**Conclusion**

We need to accept that sufferings are part of human life and shall always be ready to accept it with Christian Hope. As our Lord has demonstrated we shall also happily give our offerings to God. *Each of you should give what you have decided in your heart to give, not reluctantly or under compulsion, for God loves a cheerful giver* (2 Cor 9:7).





## ഡോ. കെ. എം. കുര്യാക്കോസ് നിര്യാതനായി

വാകത്താനം: പ്രൊഫ. ഡോ. കെ. എം. കുര്യാക്കോസ് അന്തരിച്ചു. വാകത്താനം കൊച്ചുപ്ലാപ്പറമ്പിൽ എന്ന ഭവനത്തിൽ 1937 ഫെബ്രുവരി മാസം പതിനെട്ടാം തീയതി കുര്യൻ മർക്കോസ് ഏലിയാമ്മ മർക്കോസ് എന്നീ ദമ്പതികളുടെ പുത്രനായാണ് കെ. എം. കുര്യാക്കോസ് ഭൂജാതനായത്.

ഹിസ്റ്ററി, ഹിന്ദി, ഇംഗ്ലീഷ് മലയാളം എന്നീ വിഷയങ്ങളിൽ മാസ്റ്റർ ബിരുദങ്ങൾ കരസ്ഥമാക്കി. ഹയർ എഡ്യൂക്കേഷനിൽ ഡിപ്ലോമയും സുറിയാനിയിൽ സർട്ടിഫിക്കറ്റും, സംസ്കൃതസാഹിത്യത്തിൽ പ്രാവീണ്യവും ഉണ്ടായിരുന്നു.

1958-ൽ അധ്യാപകവൃത്തിയിൽ പ്രവേശിച്ചു. കോട്ടയം എം ഡി സെമിനാരി, കുണ്ടറ എം. ജി. ഡി., തുമ്പമൺ എം. ജി. എന്നീ ഹൈസ്കൂളുകളിലെ സേവനത്തിനുശേഷം 1965 ജൂലൈ അഞ്ചിന് പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ലെക്ചറർ ജോലിയിൽ പ്രവേശിച്ചു. 1968 ജൂൺ 13 മുതൽ 1982 ഡിസംബർ 15 വരെ കോട്ടയം ബസേലിയോസ് കോളേജിൽ പ്രൊഫസറായിരുന്നു. 1982 ഡിസംബർ 16 മുതൽ 1992 മാർച്ച് 31 വരെ പഴഞ്ഞി മാർ ഡയനീഷ്യസ് കോളജിൽ പ്രിൻസിപ്പലായി സേവനമനുഷ്ഠിച്ചു. പിന്നീട് ആലുവ ഫെലോഷിപ് ഹൌസ് സെക്രട്ടറിയായി.

1997 ജൂലൈ ഒന്നുമുതൽ 2006 ജൂൺ 30 വരെ ഭിലായി സെന്റ് തോമസ് കോളജ് പ്രിൻസിപ്പൽ. നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ഭിലായിയിൽ പ്രവർത്തിച്ചിരുന്ന കാലത്ത് രണ്ടു വർഷം അവിടെയും അധ്യാപകനായിരുന്നു.

ഇന്ത്യയിലെ കോളേജുകളിൽ ആദ്യമായി ആന്റി നാർക്കോട്ടിക് സെൽ സ്ഥാപിച്ച് അധ്യാപകരുടെയും വിദ്യാർഥികളുടെയും സഹകരണത്തോടെ സ്കൂളുകൾ കോളേജുകൾ തുടങ്ങിയവ സന്ദർശിച്ച് മദ്യത്തിനും മയക്കുമരുന്നിനുമെതിരെ ബോധവൽക്കരണം നടത്തുകയും മൂന്നു ലക്ഷത്തിൽപരം ആളുകളെക്കൊണ്ട് മദ്യവും മയക്കുമരുന്നും ഉപയോഗിക്കുകയില്ല എന്ന് പ്രതിജ്ഞ എടുപ്പിക്കുകയും ചെയ്തു. ഇന്ത്യയിലെ കോളേജുകളിൽ ആദ്യമായി പ്രീമാരിറ്റൽ കൗൺസിലിംഗ് ഏർപ്പെടുത്തി. ഇന്ത്യയിലെ കോളേജുകളിൽ ആദ്യമായി പ്രേക്ഷകരിൽ ദേശസ്നേഹം വളർത്തുന്നതിനായി കോളേജ് അങ്കണത്തിൽ വന്ദേമാതരം എന്ന പാർക്ക് രൂപകല്പന ചെയ്ത് സ്ഥാപിച്ചു. ഒരു മിനി ഇന്ത്യയായി ഈ പാർക്കുകൾ രൂപാന്തരപ്പെടുത്തി. ഭിലായി സെന്റ് തോമസ് പോസ്റ്റ് ഗ്രാജുവേറ്റ് കോളേജിനെ ബെസ്റ്റ് കോളേജ് ഓഫ് യൂണിവേഴ്സിറ്റി ആയി ഉയർത്തുന്നതിൽ മുഖ്യപങ്കു വഹിച്ചു.

5. മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധനാക്രമങ്ങൾ ആദ്യമായി ഹിന്ദിയിലേക്ക് തർജ്ജമ ചെയ്തു.

പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി, ഭിലായ് സെന്റ് തോമസ് മിഷൻ സെക്രട്ടറി, ഓർത്തഡോക്സ് സഭ മിഷൻ ബോർഡ് അംഗം, സൺഡേ സ്കൂൾ ടെക്സ്റ്റ് ബുക്ക് കമ്മിറ്റി മെമ്പർ, ബൈബിൾ സൊസൈറ്റിയുടെ കേരള ഓക്സിലറി കമ്മിറ്റി അംഗം, നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് മെമ്പർ, അഖില കേരള മദ്യവർജ്ജന പ്രസ്ഥാനം കേന്ദ്ര കമ്മിറ്റി മെമ്പർ ചർച്ച വീക്കിലി മാനേജിങ് എഡിറ്റർ, മലങ്കര ഓർത്തഡോക്സ് സഭ മാനേജിംഗ് കമ്മിറ്റി മെമ്പർ പ്ലാനിങ് കമ്മിറ്റി മെമ്പർ എന്നീ നിലകളിലും പ്രവർത്തിച്ചു.

സാഹിത്യ പ്രവർത്തക സഹകരണസംഘം, ദക്ഷിണ ഭാരത ഹിന്ദി പ്രചാര സഭ എന്നിവയിൽ അംഗത്വം ഉണ്ടായിരുന്നു.

**ലഭിച്ച അവാർഡുകൾ**

പുതുമയും ഗുണമേന്മയുള്ള ഒരു പരിപാടി ആസൂത്രണം ചെയ്ത് നടപ്പാക്കുന്നതിന് ഇന്ത്യയിലെ ഒരു കോളേജിൽ മാത്രമായി ഓൾ ഇന്ത്യ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എജ്യൂക്കേഷൻ ന്യൂഡൽഹി ഏർപ്പെടുത്തിയിട്ടുള്ള ഡോക്ടർ പി. എസ്. ജോബ് മെമ്മോറിയൽ നാഷണൽ അവാർഡ് കരസ്ഥമാക്കി.

അക്കാദമിക മികവ്, വിദ്യാഭ്യാസപരമായ നേതൃത്വം, പ്രൊഫഷണൽ എത്തിക്സിനോടുള്ള പ്രതിബദ്ധത തുടങ്ങിയവയുടെ അംഗീകാരമായി ഇന്ത്യയിലെ മികച്ച ഇന്നവേറ്റീവ് പ്രിൻസിപ്പൽമാർക്ക് ആയി അയാഷേ ഏർപ്പെടുത്തിയിട്ടുള്ള ഫാ തെയോ മത്യാസ് നാഷണൽ അവാർഡിന് അർഹനായി.

ഇന്ത്യയിലെ ഏറ്റവും മികച്ച പ്രിൻസിപ്പൽമാർക്ക് ലഭിക്കുന്ന, ഡോക്ടർ സാം ഹിഗിൻ ബോത്തം നാഷണൽ അവാർഡ് (ബെസ്റ്റ് പ്രിൻസിപ്പൽ ഓഫ് ഇന്ത്യ അവാർഡ്) കരസ്ഥമാക്കി.

വിവിധ രംഗങ്ങളിലെ വിശിഷ്ട സേവനങ്ങൾക്ക് നാഗപൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ വിശിഷ്ട സേവ പുരസ്കാർ ലഭിച്ചു.

സൺഡേ സ്കൂൾ അസോസിയേഷൻ ഔട്ട്സൈഡ് കേരള റീജിയന്റെ അവാർഡ് ഓഫ് ഓണർ.

മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യയുടെ മലങ്കരസഭാ പ്രതിഭ അവാർഡ് കരസ്ഥമാക്കി.

## വാകത്താനത്തിന്റെ ചരിത്രകാരൻ

ഉദ്യോഗ സംബന്ധമായി സ്വന്തം നാടുവിട്ട് കേരളത്തിനകത്തും പുറത്തും പലയിടങ്ങളിലായി ഉള്ള 42 വർഷക്കാലത്തെ ജീവിതത്തിന് ശേഷം 2006-ൽ ഔദ്യോഗിക ജീവിതത്തിൽ നിന്ന് വിരമിച്ച് ജന്മനാട്ടിലേക്ക് മടങ്ങിയെത്തിയ സാറിന്റെ സ്വപ്നസാക്ഷാത്കാരം ആണ് വാകത്താനത്തിന്റെ ചരിത്രം എന്ന പുസ്തകം.

വാകത്താനം പ്രദേശത്തിന്റെ മുക്കിലും മൂലയിലും സഞ്ചരിച്ച് ചെറുതും വലുതുമായ അനേകം പഠനങ്ങൾ നടത്തി, ചർച്ചകൾ നടത്തി, രൂപപ്പെടുത്തിയെടുത്ത ഒരു മഹത്ഗ്രന്ഥമാണ് വാകത്താനത്തിന്റെ ചരിത്രം എന്നുള്ളത്.

**മുഖ്യ കൃതികൾ**

പവിത്ര് ബലിധാൻ, വിനയാവലി, പ്ലാപ്പറമ്പ് കുടുംബ ചരിത്രം, പാമ്പാടി തിരുമേനി, The Foot Prints, വിവാഹ് വിധി, ബാപ്തിസ്മ വിധി, വകത്താനത്തിന്റെ ചരിത്രം, കിറശമി ഭ്യശെരശാ, യേശു ക്രിസ്തുവിന്റെ രണ്ടാം വരവ്.

ഭാര്യ: പ്രൊഫ. കെ. സി. അന്നമ്മ. മക്കൾ. മഞ്ചു, രഞ്ചു, മനു

Article

# PROUD TO BE A TEACHER


**Fr. Dr. P. S. Varghese**

**(Vicar MGOS Church, Dimapur & Principal,MGM College)**


**"Education is not the filling of a pail, but the lighting of a fire."**

In any society, education does not consist of filling a child's head with knowledge, like filling a bucket with water. However, it is about lighting a fire of wisdom that can burn away all darkness and ignorance forever from inside every little heart.

There is no greater purification agent than fire. From a Christian perspective, the Holy Spirit is a purifying spirit, guiding essence, and perfect source of knowledge and wisdom.

Then John the Baptist answered all of them in St. Luke 3:16: "I indeed baptize you with water; but One mightier than I is coming, whose sandal strap I am not worthy to loose. He will baptize you with the Holy Spirit and fire."

Wisdom is like fire. The purifying agent Holy Spirit guides us as an inner being in everyday. Sanctification is a constant and progressive process. To live with the spirit, we need to tune into our inner being constantly. Knowledge of the self, or Tatwamasi, is the essence of education. Education helps us to understand our inner selves.

William Butler Yeats was correct in his conclusion regarding education. Education, knowledge, and wisdom were ancient ideas in Indian culture that were viewed as forms of light to dispel darkness and ignorance. They also strongly believed in the meaning of ***'Sa Vidya Vimuktaye'***, which means knowledge liberates. It is also essential to incorporate ancient education values into current education.

This great philosopher and statesman, Dr. Radhakrishanan (1888-1975), who served two terms as Vice President and one term as President of India, spoke on the Bhagavadgita is absolutely fascinating. (1993.Harper Collins, Delhi.p.181) "As our knowledge increases, we become increasingly aware of the encircling darkness. It is when we light the candle that we see how dark it is. What we know is practically nothing compared to what we do not know. A little knowledge leads to dogmatism, a little more to questioning, and a little more takes us to prayer."

The more we know about truth, the more we will understand the darkness within us. As we gain knowledge, we will be able to discern reality more fully, and our encircling darkness will transform into a halo. In the end, knowledge leads us to pray deeply.

Therefore, dear mentors, we need to incorporate the words of Maharshi Rabindranath Tagore**: "the highest education is that which does not merely give us information, but makes our life in harmony with all existence."**

An education isn't only about providing information, but also about bringing us into harmony with our surrounding environment. Cordial relationships with nature and other people are highly regarded. Children should be taught the importance of harmonious coexistence on this planet.

Children today are facing challenges such as war, terrorism, environmental issues, and challenges related to the environment. It is important for them not to be misled here. It is our mission as mentors to instill courage, determination, and a burning desire for values into each young-minded individual. Additionally, they must be persistent and perseverant to achieve their set goals.

Nowadays, education emphasizes filling buckets rather than helping students to fill them. The mentorship program is a collaborative effort. Each mentor is a facilitator. Our role is to guide our students. The learning process is mutual here.

We, mentors, promote students' intellectual development by filling their minds with our knowledge, whether consciously or unconsciously. Children today have a better understanding of many things than we did. Scientific inventions and innovations deserve our gratitude. A scientific temperament in students can be constructed by promoting creative-critical- thinking, correlation in learning, etc.

Gandhiji had a great deal of success with the faculty correlations of a child. All educational fields require the interplay of hands, heads, and hearts. Therefore, it is unique in its concept and implications. We should work together to make sure education is the mass movement from darkness to light.

Mentors need to ignite the fire of values in every child's mind. We must ignite every little mind with values. It is important that the power of values be ingrained in the minds of the children not just during the course tenure, but throughout their lives. A bucket of water cannot extinguish it. As a symbol of challenges, falls, mistakes, failures, and ignorance, the bucket of water represent all these things.

The world around a child is in a race, success is their mantra, to achieve glory at any cost. In this highly competitive world, every child must be driven with the firepower of values.

It was also stated by Allan Blooms as appropriate: **"Education is the movement from darkness to light."** ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






## യാത്രയയപ്പ് സമ്മേളനം നടത്തപ്പെട്ടു

അഹമ്മദാബാദ്: അഹമ്മദാബാദ് ഭദ്രാസന അരമന മാനേജർ ആയി സേവനം അനുഷ്ഠിച്ച ഐസക് തോമസ് അച്ചന് ഇടവക മെത്രപൊലീത്ത ഗീവർഗീസ് മാർ യൂലിയോസിന്റെ നേതൃത്വത്തിൽ നടന്ന മീറ്റിംഗിൽ യാത്രയയപ്പു നൽകി. ഭദ്രാസന സെക്രട്ടറി ഫാ. ജെയിംസ് ഗീവർഗീസ്, ഫിലിപ്പോസ് റമ്പാൻ, ഫാ. ജോർജ് എബ്രഹാം, ഫാ. ജെയ്സൺ ജോൺ, ഡീ. ലിജു തോമസ്, പി. ഡി. ബേബി, അഡ്വ. ഡോ. മത്തായി മാമ്പള്ളിൽ എന്നിവർ പ്രസംഗിച്ചു. ഫാ. ഐസക് ഏഴു വർഷകാലം അരമന മാനേജർ ആയി സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചതിന്റെ നന്ദിയും എല്ലാവിധമായ യാത്ര ആശംസകളും നേരുകയും അരമന മാനേജർ ആയി പുതിയതായി ചുമതല ഏൽക്കാൻ പോകുന്ന ഫാ. ജോർജ് എബ്രഹാമിനെ ഭദ്രാസന ഓഫീസിലേക്ക് സ്വാഗതം ചെയ്യുകയും ചെയ്തു.



## കാരുണ്യത്തിന്റെ മാതൃക കാട്ടി ജോർജ്ജിയൻ യുവജന പ്രസ്ഥാനം

പുതുപ്പാടി: പാവപ്പെട്ട വൃക്ക രോഗികൾക്ക് സൗജന്യ ഡയാലിസിസ് എന്ന പദ്ധതിയിലേക്ക് കോട്ടയം ഭദ്രാസനത്തിലെ അരീപറമ്പ് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ ജേർജ്ജിയൻ യുവജന പ്രസ്ഥാനം 40000 രൂപയുടെ ചെക്ക് കൈമാറി. 1000 രൂപ നിരക്കിൽ 40 രോഗികളുടെ സഹായത്തിനാണ് ഈ കൈത്താങ്ങ് നൽകിയത്. സെന്റ് ജോർജ്ജ് ചാരിറ്റബിൾ ഡയാലിസിസ് സെന്ററിനു വേണ്ടി കോഴിക്കോട് സെന്റർ വൈദീക സംഘം സെക്രട്ടറി ഫാ. ബോബി പീറ്റർ തുക ഏറ്റുവാങ്ങി. ഫാ. പോൾജി, ഫാ. ജെയിംസ്, ഫാ. അജി, ജോയി എന്നിവർ ചടങ്ങിൽ പങ്കെടുത്തു. പ. കാതോലിക്ക ബാവായുടെ 40-ാം ചരമദിനത്തോടനുബന്ധിച്ചാണ് യുവജനങ്ങൾ ഈ നല്ല മാതൃക കാട്ടിയത്.



## നിയുക്ത ജില്ലാ പ്രസിഡന്റ് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിനെ സന്ദർശിച്ചു

കുന്നംകുളം: തൃശ്ശൂർ ജില്ലാ കോൺഗ്രസ്സ് കമ്മിറ്റിയുടെ നിയുക്ത പ്രസിഡന്റ് ജോസ് വള്ളൂർ ഓർത്തഡോക്സ് സുറിയാനി സഭയുടെ കുന്നംകുളം ഭദ്രാസന അരമനയിലെത്തി ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിനെ സന്ദർശിച്ച് അനുഗ്രഹങ്ങൾ ഏറ്റുവാങ്ങി.

കുന്നംകുളം കോൺഗ്രസ്സ് ബ്ലോക്ക് പ്രസിഡന്റ് കെ. ജയശങ്കർ, ഡി.സി.സി സെക്രട്ടറി ബിജോയ് ബാബു, ഒല്ലൂർ കോൺഗ്രസ് ബ്ലോക്ക് പ്രസിഡൻറ് ജെയ്ജൂ സെബാസ്റ്റ്യൻ, മണ്ഡലം കോൺഗ്രസ്സ് പ്രസിഡന്റുമാരായ ബിജു സി. ബേബി, ടി. എം. വിജയൻ, കുന്നംകുളം നഗരസഭാ കൗൺസിലർമാരായ ലെബീബ് ഹസ്സൻ, മിഷ സെബാസ്റ്റ്യൻ, ബ്ലോക്ക് കോൺഗ്രസ്റ്റ് വൈസ് പ്രസിഡന്റും മലങ്കര സഭാ മാനേജിംഗ് കമ്മറ്റി അംഗം കൂടിയായ സി. കെ. ബാബു, മുൻ കൗൺസിലർ പി. ഐ. തോമസ്, കുന്നംകുളം ഭദ്രാസന കൗൺസിൽ അംഗം അഡ്വ. ഗിൽബർട്ട് ചീരൻ എന്നിവർ സന്നിഹിതരായിരുന്നു.



## സ്നേഹ സ്മരണ സമ്പാദ്യ പദ്ധതി ഉദ്ഘാടനം ചെയ്തു

കോട്ടയം: വിദ്യാർത്ഥികളെ സ്നേഹിച്ച പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്കുള്ള ഉത്തമ ജന്മദിന സമർപ്പണമാണ് സ്നേഹ സ്മരണ സമ്പാദ്യ പദ്ധതിയെന്ന് മന്ത്രി വി. എൻ. വാസവൻ. ദേവലോകം അരമന ഓഡിറ്റോറിയത്തിൽ നടന്ന സ്നേഹ സ്മരണ സമ്പാദ്യ പദ്ധതി സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു.

പദ്ധതിയുടെ ബ്രോഷർ യൂഹാനോൻ മാർ ദീയസ്കോറസ് തിരുമേനി വി. എൻ. വാസവന് നൽകി പ്രകാശനം ചെയ്തു. അമയന്നൂർ കാരാട്ടുകുന്നേൽ സെന്റ് മേരിസ് ഓർത്തഡോക്സ് പള്ളിയാണ് ഈ പദ്ധതി നടപ്പിലാക്കുന്നത്. വികാരി ഫാ. ജേക്കബ് മാത്യൂ ചന്ദ്രത്തിൽ, ട്രസ്റ്റി കെ. വി. വർഗീസ് കൂവക്കുനേൽ, പ്രോഗ്രം കോർഡിനേറ്റർ എം. എം. മാത്യു തൈപറമ്പിൽ , കുര്യാക്കോസ് കെ. എബ്രഹാം കാരക്കലോലിക്കൽ എന്നിവർ പ്രസംഗിച്ചു.



മൈലപ്ര മാർ കുറിയാക്കോസ് ആശ്രമത്തിൽ പി. ഐ. മാത്യുസ് റമ്പാന്റെ 30-ാം ശ്രാദ്ധപ്പെരുന്നാളിന് ഡോ. മാത്യൂസ് മാർ സേവേറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.



റാന്നി പെരുനാട് ബഥനി ആശ്രമം റാന്നി എം.എൽ.എ. പ്രമോദ് നാരായണൻ സന്ദർശിക്കുകയും ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, മാത്യൂസ് മാർ തേവോദോസിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും ആശ്രമാംഗങ്ങളുമായി ആശയവിനിമയം നടത്തുകയും ചെയ്തു.



## 'മൗനത്തിന്റെ സൗന്ദര്യം' സെമിനാർ നടത്തി

മൈലപ്ര: തുമ്പമൺ ഭദ്രാസന ബാലസമാജത്തിന്റെ നേതൃത്വത്തിൽ 'മൗനത്തിന്റെ സൗന്ദര്യം' എന്ന വിഷയത്തിൽ മൈലപ്ര സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ സെമിനാർ നടത്തി. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്ത കുര്യാക്കോസ് മാർ ക്ലീമിസ് അധ്യക്ഷത വഹിച്ച സമ്മേളനം ബാലസമാജം പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദിമോസ് ഉത്ഘാടനം ചെയ്തു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ മുഖ്യപ്രഭാഷണം നടത്തി.

സമ്മേളനത്തിൽ റവ. നഥാനിയേൽ റമ്പാൻ, ഫാ ഡോ വറുഗീസ് ജോഷ്വാ, ഫാ. തോമസ് കെ. ചാക്കോ, ഫാ. റോയ് മാത്യു, ഫാ. എബി ടി സാമുവൽ, ഫാ. യോഹന്നാൻ ശങ്കരത്തിൽ, ഫാ. ജിത്തു തോമസ്, ഫാ. എബിൻ സഖറിയ, പ്രൊഫ. ബാബു വർഗീസ്, മോൻസി സാമുവൽ എന്നിവർ നേതൃത്വം നൽകി.

**മികച്ച ഹയർ സെക്കന്ററി സ്കൂൾ അദ്ധ്യാപകനുള്ള സംസ്ഥാന അവാർഡ് സജി പട്ടരുമഠത്തിനു ലഭിച്ചു. ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും OSSAE ഇടവംകാട് ഡിസ്ട്രിക്ട് ഇൻസ്പെക്ടറുമാണ്. മലങ്കര ഓർത്തഡോക്സ് സഭ മുൻ മാനേജിംഗ് കമ്മിറ്റി അംഗമാണ്. തുമ്പമൺ എംജി ഹയർ സെക്കന്ററി സ്കൂൾ അധ്യാപകനായി സേവനം അനുഷ്ഠിക്കുന്നു.**





തിരുവാർപ്പ് മർത്തശ്മൂനി ഓർത്തഡോക്സ് പള്ളിയിൽ 8 നോമ്പിന്റെ 4-ാം ദിവസം വികാരി ഫാ.എ.വി. വർഗീസ് ആറ്റുപുറത്തിന്റെ സാന്നിദ്ധ്യത്തിൽ ഫാ. മർക്കോസ് ജോൺ പാറയിൽ വി. കുർബ്ബാന അർപ്പിച്ച ശേഷം.

## പതിനൊന്നാം ശമ്പള കമ്മീഷൻ റിപ്പോർട്ടിലെ ന്യൂനപക്ഷ അവകാശലംഘന ശുപാർശകൾ തള്ളിക്കളയണം: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: എയ്ഡഡ് സ്ഥാപനങ്ങളിലെ നിയമനങ്ങളിൽ ഉൾപ്പെടെ ന്യൂനപക്ഷങ്ങളുടെ അവകാശങ്ങൾ ധ്വംസിക്കുന്ന ശുപാർശകളുമായി പതിനൊന്നാം ശമ്പള കമ്മീഷൻ സമർപ്പിച്ച റിപ്പോർട്ട് സംശയാസ്പദവും ദുരുദ്ദേശപരവുമാണെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രസ്താവിച്ചു. ന്യൂനപക്ഷങ്ങൾക്ക് ഭരണഘടനാപരമായി ലഭിച്ചിട്ടുള്ള അവകാശങ്ങൾ ഇല്ലാതാക്കാനുള്ള ഗൂഢ ശ്രമങ്ങളെ നിയമപരമായും ജനാധിപത്യപരമായും നേരിടും. എയ്ഡഡ് സ്ഥാപനങ്ങളിലെ നിയമനങ്ങൾ മുൻനിർത്തി പ്രത്യേക റിക്രൂട്ട്മെന്റ് ബോർഡ് സ്ഥാപിക്കണമെന്നുള്ള കമ്മീഷൻ ശുപാർശ യുക്തിസഹജമല്ല. ന്യൂനപക്ഷങ്ങൾ നടത്തുന്ന സ്ഥാപനങ്ങളെ സംശയത്തിന്റെ നിഴലിൽ നിർത്താൻ ശമ്പള കമ്മീഷൻ നടത്തിയ ആസൂത്രിത ശ്രമം അപലപനീയമാണ്. കാലികവും അടിയന്തര പ്രാധാന്യമർഹിക്കുന്നതുമായ ഒട്ടനവധി വിഷയങ്ങൾ വിസ്മരിച്ചുകൊണ്ട്, അവകാശലംഘനത്തിന് വഴിയൊരുക്കുന്ന ശുപാർശകൾ ഉൾപ്പെടുത്തി സമർപ്പിച്ചിരിക്കുന്ന റിപ്പോർട്ട് അതേപടി സർക്കാർ അംഗീകരിക്കരുതെന്നും അഡ്വ. ബിജു ഉമ്മൻ പ്രസ്താവനയിൽ പറഞ്ഞു.

# അമ്മേ ഭാഗ്യവതി

(പരുമല വാണരുളും പരിപാവന ...... രീതി)



ലോകേ നാരികളിൽ ഏറ്റം ഭാഗ്യവതീ
രക്ഷകനെപ്പെറ്റോ - രമ്മേ ഭാഗ്യവതീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ത്രിത്വത്തിനുശേഷം ശുദ്ധിതരിൽ ശുദ്ധേ
വാനത്തിൽ വിടരും ശോഭിത കുസുമം നീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

സ്വർഗസ്ഥന്മാരാൽ വാഴ്ത്തപ്പെട്ടവളേ
പരിശുദ്ധേ രാജ്ഞീ കന്യകമറിയാമ്മേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

സ്വർഗ്ഗേ രാജ്യത്തിൽ ശാന്തിയൊടമരുന്നോൾ
സ്വർപ്പുരമതിലേൽപ്പാൻ സ്വർഗ്ഗ കവാടം നീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ലോകത്തിനുമുഴുവൻപ്രാർത്ഥനഗോപുരമായ്
മാദ്ധ്യസ്ഥതയേകും അമ്മേ ഭാഗ്യവതീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ




ക്രിസ്ത്യാനികളുടെ നൽ സങ്കേതം തായേ
വാഴ്വുകളാൽ നിറയും അമ്മേ ഭാഗ്യവതീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ലോകത്തിൽ ശാന്തി നിത്യം മേവീടാൻ
നിൻ മകനോടെന്നും അർത്ഥിക്കും തായേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

പ്രേഷിതരുടെ രാജ്ഞീ ധന്യേ മാതാവേ
മുത്തീടുന്നെങ്ങൾ നിന്നുടെ പദതാരിൽ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ബാല്യത്തിൽത്തന്നെ ദേവാലയ വാസാൽ ഈശനു മാതാവാം മന്ദിരമായവളെ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

പ്രാർത്ഥനയുടെ നിറവിൽ മാലാഖാ മുഖ്യൻ
ഗബ്രീയേൽ ദൂതൻ തന്നരുൾ കേട്ടവളേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ഞാൻ കർത്തൻ ദാസീ നിൻതിരുഹിതമെന്നിൽ
നിറവേറീടട്ടേ എന്നരുൾ ചെയ്തവളേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
ഏഴകളടിയാർക്കായ് അർത്ഥിച്ചീടണമേ

ശിശു ബാലകരൊപ്പം നാരികളും നാഥാ
പുരുഷ ജനം വൃദ്ധർ ആശ്രയമറ്റവരും
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

വന്ദ്യൻ യൗസപ്പിൻ പത്നീ പദവിയുമായ്
ബേതലഹേം പുരിയെ പൂണ്ടവളേ തായേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

മഞ്ഞേറും രാവിൽ കന്നിൻ കൂടതിലായ്
ദൈവാത്മജനെ പെ- റ്റവളേ ഭാഗ്യവതീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ക്രൂരൻ ഹേരോദിൻ വാളിൻമുനയീന്നും
ഏകാത്മജനെ വീ- ണ്ടവളെ ശുദ്ധിമതീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ഏകാത്മജനൊപ്പം യേരുശലേം പുരി തൻ
ദേവാലയമതിലായ് ഏറിയൊളേ അമ്മേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

കാനാഗ്രാമത്തിൽ വെള്ളം വീഞ്ഞാക്കാൻ
മകനോടർത്ഥിച്ചോ- രമ്മേ പുണ്യവതീ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

അശരണരാർത്തന്മാർ വ്യഥയിൽകേഴുന്നോർ
ശയ്യാവലംബികളായ് നിത്യം കേഴുന്നോർ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

ദീനതയിൽ അമരും മക്കൾ വികലാംഗർ
ക്കാശ്രയ മാതാവാം ശുദ്ധേ പരിശുദ്ധേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

രക്ഷാദായകനാം മകനുടെ തോളിന്മേൽ ക്രൂശേൽപ്പിച്ചപ്പോൾ
തേങ്ങിയ മാതാവേ
നിൻ ജനനപ്പെരുന്നാൾ -കൊണ്ടാടുന്നോരാം
പാപികളടിയാർക്കായ് അർത്ഥിച്ചീടണമേ

Saji Abraham
Ahmedabad Diocese




ഫാ. ചെറിയാൻ എം. കുന്നേൽ, കോർഎപ്പിസ്കോപ്പ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. ശുശ്രൂഷകൾക്ക് സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത മുഖ്യ കാർമികത്വം വഹിച്ചു. സഖറിയാസ് മാർ നിക്കോളാവോസ് മെത്രാപ്പോലീത്ത, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത എന്നിവർ സഹകർമികത്വം വഹിച്ചു.



ആർത്താറ്റ് സെന്റ് മേരീസ് പള്ളിയുടെ മദ്ബഹായുടെ മുന്നിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് കൂദാശ ചെയ്തു പ്രതിഷ്ഠിച്ച സഹദാ കുടീരം. 1789-ൽ ടിപ്പുവിന്റെ പടയോട്ട കാലത്ത് വിശ്വാസത്തിനു വേണ്ടി വീര രക്ത സാക്ഷി മരണം പ്രാപിച്ച വിശ്വാസി സമൂഹത്തെ സ്മരിക്കുന്നതാണ് ഈ സഹദാ കുടീരം.

## ജ്യോതിസ് ആശ്രമത്തിന്റെ വാർഷികവും ഇടവകയുടെ 11-ാമത് പെരുന്നാളും

രാജസ്ഥാൻ: സഭാജ്യോതിസ് പ. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ നാമത്തിൽ രാജസ്ഥാനിലെ അബു റോഡിൽ സ്ഥിതി ചെയ്യുന്ന ജ്യോതിസ് ആശ്രമത്തിന്റെ രണ്ടാം വാർഷികവും അബു റോഡ് സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയുടെ 11-ാമത് പെരുന്നാളും ആശ്രമ ചാപ്പലിൽ 2021 സെപ്റ്റംബർ 8 മുതൽ 11 വരെ തീയതികളിൽ നടക്കും. പെരുന്നാൾ ആഘോഷങ്ങൾക്ക് ഡോ. യൂഹാനോൻ മാർ ദിമത്രിയോസ് മെത്രാപ്പോലീത്തായും ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും കാർമ്മികത്വം വഹിക്കും.

MALANKARA ORTHODOX SYRIAN CHURCH
DIOCESE OF AHMEDABAD

2 ANNIVERSARY
10 & 11 September 2021

Jyothis Ashram
Monastery of Epiphany

- H.G. Dr. Youhanon Mar Demetrios Metropolitan
- H.G . Dr. Geevarghese Mar Yulios Metropolitan

"Jyothis Ashram Mithra"
Manager - Philipose Ramban
Phone : 9426347399, E-mail : jyothisashram@gmail.com



മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് കമ്പ്യൂട്ടർ സയൻസിൽ ഡോക്ടറേറ്റ് നേടിയ, ഫിസറ്റ് എൻജിനയറിങ് കോളേജിൽ കമ്പ്യൂട്ടർ ആപ്ലിക്കേഷൻസ് വിഭാഗം മേധാവി ഡോ. ദീപ മേരി മാത്യൂസ്. കടമ്മനിട്ട കിഴക്കേ പറമ്പിൽ ഫാ. ഡോ. കെ. റ്റി. മാത്യൂസിന്റെയും എലിസബത്ത് മാത്യൂസിന്റെയും മകളും ഫിസാറ്റ് എൻജിനിയറിങ് കോളജിലെ കമ്പ്യൂട്ടർ സയൻസ് പ്രൊഫ ഡോ. പ്രസാദ് ജോസഫ് ചീരന്റെ ഭാര്യയും ആണ്.



ബെംഗളൂരു നിംഹാൻസിൽ നിന്ന് എംഡി സൈക്യാട്രി പരീക്ഷയിൽ ബെസ്റ്റ് ഔട്ട്ഗോയിങ് സ്റ്റുഡന്റ് പദവിയും സൈക്കോതെറപ്പിയിൽ ഒന്നാം റാങ്കും നേടിയ ഡോ. സ്നേഹ സൂസൻ വർഗീസ്. കോട്ടയം മെഡിക്കൽ കോളജിലെ സൈക്യാട്രി വിഭാഗം മേധാവി ഡോ. വർഗീസ് പുന്നൂസിന്റെയും പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രി സൂപ്രണ്ട് ഡോ. ഷെറിൻ ജോസഫിന്റെയും മകളാണ്. ചാത്തങ്കരി വിളക്കുപാട്ടത്തിൽ സ്റ്റീവ് ഫിലിപ് (ചാർട്ടേഡ് അക്കൗണ്ടന്റ്, ന്യൂസീലൻഡ്) ആണ് ഭർത്താവ്.